

# ഗുരുപരമ്പര ക്രിസ്തീയ പാരമ്പര്യത്തിൽ

■ ഫാ.ഡോ.കെ.എം.ജോർജ്

**മലങ്കര സഭ ഏറെ സഭാഗുരുക്കന്മാരെ ഓർമിക്കുന്ന ഒരു മാസമാണ് നവംബർ. പുലിക്കോട്ടിൽ ജോസഫ് മോർ ദീവന്നാസിയോസ് ദ്വിതീയൻ, പരിശുദ്ധ പരുമല തിരുമേനി, വയലിപ്പറമ്പിൽ ഗീവർഗീസ് മോർ ഗ്രീഗോറിയോസ്, കടവിൽ പൗലോസ് മോർ അത്താനാസിയോസ്, പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ, ഡോ.പൗലോസ് മോർ ഗ്രീഗോറിയോസ്, സ്തേഫാനോസ് മോർ തേവോദോസിയോസ്, ഇയ്യോബ് മോർ പീലക്സീനോസ്, ഫാ.ഡോ.വി.സി.ശമുവേൽ മുതലായ മലങ്കര സഭാഗുരുക്കന്മാരെ നവംബറിൽ നാം ഓർക്കുന്നു.**

*"വന്ദേ ഗുരു പരമ്പരാം"* എന്ന് അവസാനിക്കുന്ന വിവിധ ശ്ലോകങ്ങൾ ഹൈന്ദവ പാരമ്പര്യത്തിലുണ്ട്. ഭാരതീയ പാരമ്പര്യത്തിൽ ഗുരുവിനെ വണങ്ങാതെ ആരും ഒന്നും തന്നെ ആരംഭിക്കുന്നില്ല. ഇവിടെ ഗുരു എന്നത് ഇപ്പോൾ ജീവിച്ചിരിക്കുന്ന ഒരു വ്യക്തിയോ അല്ലെങ്കിൽ അന്തരിച്ചുപോയ ഒരു ആചാര്യനോ അതുമല്ലെങ്കിൽ ഒരു സാങ്കൽപിക ഗുരുവോ ആകാം. ഈശ്വരനാണ് ആദി ഗുരു. അവിടെ തുടങ്ങി ഗുരുക്കന്മാരുടെ ഒരു പരമ്പരയെ ധ്യാനിച്ചു കൊണ്ടാണ് ഒരു വ്യക്തി പുതിയ സംരംഭം തുടങ്ങുന്നത്. ഉദാഹരണമായി ഭാരതത്തിൽ പ്രബലമായ അദ്വൈത വേദാന്ത സമ്പ്രദായത്തിൽ ഇങ്ങനെ ചൊല്ലുന്നു:

*"സദാശിവം സമാരംഭാം*
*ശങ്കരാചാര്യ മധ്യമാം*
*അസ്മദാചാര്യ പര്യന്താം*
*വന്ദേ ഗുരു പരമ്പരാം"*

ഇതുപോലെ വിവിധ സമ്പ്രദായങ്ങളിൽ വിവിധ ദേവന്മാരെയും ഗുരുക്കന്മാരെയും വണങ്ങുന്നു.

ഇതിനു സമാനമായി ക്രിസ്തീയ പാരമ്പര്യത്തിലും ചില രീതികൾ ഉണ്ട്. *"ത്രിയേക ദൈവത്തിനു സ്തുതി"* എന്നോ *"ദൈവ തിരുനാമത്തിനു മഹത്വമുണ്ടാകട്ടെ"* എന്നോ *"പിതാവും പുത്രനും പരിശുദ്ധാത്മാവും ആയ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ തനിക്കു സ്തുതി"* എന്നൊക്കെ പറഞ്ഞു കൊണ്ടാണ് ഒരു വേദപ്രബോധകൻ തന്റെ പ്രസംഗമോ ക്ലാസ്സോ ആരംഭിക്കുന്നത്. അപ്പോൾ, എല്ലാ അറിവിന്റെയും സമഗ്രമായ വിദ്യയുടെയും ഉറവിടം ദൈവമാണ് എന്ന് ആത്മാർത്ഥമായി ഉത്തമബോധ്യത്തോടെ ഒരാൾ പറയുമ്പോൾ അയാളിൽ അങ്കുരിക്കുന്നത് വിനയമാണ്. അയാൾ എത്ര സമർത്ഥനും വിദ്വാനും ആയാലും ദിവ്യജ്ഞാനത്തിന്റെ ഒരു ഉപാധി മാത്രമാണ്. അതുകൊണ്ട് താൻ പറയുന്നതും പഠിക്കുന്നതും എല്ലാം ആത്യന്തികമായി ദൈവത്തിൽ നിന്നും ദൈവത്തിലേക്കും ആണെന്നത്രെ ഈ പ്രാരംഭ ഗുരുവണക്കത്തിന്റെ അർത്ഥം. *"ഞാൻ ആൽഫയും ഒമേഗയുമാകുന്നു"* എന്ന് കർത്താവ് അരുളിച്ചെയ്യുന്നതായി വെളിപാട് പുസ്തകത്തിൽ വി.യോഹന്നാൻ സാക്ഷിക്കുന്നു. എല്ലാ ജ്ഞാനത്തിന്റെയും പ്രതീകമായി കാണുന്ന ഗ്രീക്ക് അക്ഷരമാലയുടെ ആദിയും അന്ത്യവുമാണ് ആൽഫയും ഒമേഗയും. പരുമല തിരുമേനിയും പാമ്പാടി തിരുമേനിയും ഗീവർഗീസ് ദ്വിതീയൻ ബാവായും ഒക്കെ വളരെ വ്യക്തമായി ഗുരുത്വബോധം നിലനിർത്തിയവരാണ്. അങ്ങനെയാണ് അവർ വിശുദ്ധ പാരമ്പര്യത്തിന്റെ കണ്ണികളാകുന്നത്. ഇവിടെ എല്ലാവർക്കും പരിചിതമായ ചില പേരുകൾ പറഞ്ഞുവെന്നേയുള്ളൂ. നമുക്ക് അജ്ഞാതരായ നിരവധി വൈദികരും ബഹുസഹസ്രം അവൈദികരായ വിശ്വാസികളും തങ്ങളുടെ വിശുദ്ധ ജീവിതവും ഗുരുത്വബോധവും കൊണ്ട് ഗുരുപരമ്പരയിൽ ചേർന്നുനിൽക്കുന്നുണ്ട്.

ഒരു നല്ല ക്രിസ്ത്യാനിയോട് *"ആരാണ് നിന്റെ ഗുരു"* എന്നു ചോദിച്ചാൽ ഒരു ഉത്തരമേയുള്ളൂ - ***യേശുക്രിസ്തു***. ക്രിസ്തുവിനെ സ്വന്തം ശിഷ്യന്മാരും അടുപ്പമുണ്ടായിരുന്ന മറ്റാളുകളും സ്നേഹാദരവുകളോടെ *'റാബൂനി'* (എന്റെ ഗുരോ) എന്നാണ് വിളിച്ചിരുന്നത്. യഹൂദ റാബിമാരെപ്പോലെ പ്രത്യേകമായ വേദപഠനമോ വ്യാഖ്യാനപരിശീലനമോ ഒന്നും നസ്രായനായ ഗുരുവിന് കിട്ടിയതായി തെളിവില്ല. തച്ചനായ യൗസേപ്പിന്റെയും ഗ്രാമീണയായ മറിയാമിന്റെയും മകൻ എന്നു മാത്രമേ അവർ ആദ്യം കരുതിയിരുന്നുള്ളൂ. എന്നാൽ യേശു നസ്രത്തിലെ സുനഗോഗിൽ യെശയ്യാ പ്രവാചകന്റെ പുസ്തകത്തിൽ നിന്നും വായിച്ച്, ദൈവരാജ്യത്തെക്കുറിച്ച് പ്രസംഗിക്കുവാൻ തുടങ്ങിയ നാൾ മുതൽ ജനങ്ങൾ അത്ഭുതംകൂറിത്തുടങ്ങി. എത്ര ആധികാരികമായിട്ടാണ് അവൻ പഠിപ്പിക്കുന്നത്, നമ്മുടെ ശാസ്ത്രിമാരെപ്പോലെയും പരീശൻമാരെപ്പോലെയും അല്ലല്ലോ എന്ന് അവർ അങ്ങോട്ടുമിങ്ങോട്ടും പറഞ്ഞുതുടങ്ങി. യേശുവിന്റെ വാക്കുകളെ ലാവണ്യവാക്കുകൾ എന്നാണ് അവർ വിശേഷിപ്പിച്ചത്. ആരും പട്ടം കൊടുക്കാതെ, ആരുടെയും നിയമനകൽപനയില്ലാതെ, ഒരു ഗുരുവിന്റെയും ബിരുദമില്ലാതെ, ഇതാ ഒരു ഗുരു! നമ്മുടെ എല്ലാ ഗുരു സങ്കൽപങ്ങളെയും യുവാവായ ഈ ഗുരു തകർത്തുകളഞ്ഞു. യേശു പറഞ്ഞു, *"നിങ്ങൾ ഗുരു എന്ന് വിളിക്കപ്പെടുവാൻ ആഗ്രഹിക്കരുത്, ഒരുവൻ മാത്രമാണ് നിങ്ങളുടെ ഗുരു; നിങ്ങൾ പിതാവ് എന്നു വിളിക്കപ്പെടരുത്, സ്വർഗസ്ഥനായ ഒരു പിതാവു മാത്രമെ നിങ്ങൾക്കുള്ളൂ. ഭരണകർത്താവ് എന്ന പേരും നിങ്ങൾ സ്വീകരിക്കരുത്, ദൈവം മാത്രമാണ് നിങ്ങൾക്കു ഭരണകർത്താവ്. നിങ്ങൾ നായകൻമാർ എന്നു വിളിക്കപ്പെടരുത്, ഒരുവൻ മാത്രമത്രെ*

*നിങ്ങൾക്കു നായകൻ, ക്രിസ്തു തന്നെ''* (വി.മത്തായി 23:8-10)

ലോകപ്രകാരമുള്ള എല്ലാ ഗുരുസങ്കൽപത്തെയും നായകസ്ഥാനത്തെയും യേശു തലകീഴായി മറിച്ചിടുകയാണ്. അന്ന് ഗുരുക്കൻമാർ എന്ന് പേരെടുത്ത് എല്ലാ പദവികളും സുഖസൗകര്യങ്ങളും അനുഭവിച്ചുകൊണ്ടിരുന്ന ശാസ്ത്രിമാരിലും പരീശൻമാരിലും ഇത് സ്വാഭാവികമായും പ്രകോപനമുണ്ടാക്കി. ഇപ്പോഴും എല്ലാ സമൂഹങ്ങളിലും പലരെയും ഇത് ചൊടിപ്പിക്കാം. കുറെ വർഷങ്ങൾക്കു മുൻപ് കേരളത്തിലെ ഒരു സഭ നടത്തുന്ന കോളേജുകളിലെ അധ്യാപകർക്കു വേണ്ടി ഒരു ക്ലാസ് എടുക്കുവാൻ എന്നെ വിളിച്ച കാര്യം ഇവിടെ ഓർക്കുന്നു. ശ്രോതാക്കൾ എല്ലാവരും അധ്യാപകരായിരുന്നതു കൊണ്ട് വിഷയമായി ഞാൻ എടുത്തത് മേൽ പറഞ്ഞ വാക്യമായിരുന്നു. ക്ലാസു കഴിഞ്ഞപ്പോൾ ഒരു അധ്യാപകൻ അൽപം രോഷത്തോടെ ഇങ്ങനെ പ്രതികരിച്ചു, *''ഞങ്ങളെയൊക്കെ 'സർ' എന്ന് വിളിക്കരുതെന്ന് അച്ചൻ കുട്ടികളോടു പറഞ്ഞാൽ ഇവിടെ അരാജകത്വം ഉണ്ടാകും. ഇപ്പോൾ തന്നെ ഇവൻമാരൊന്നും ഗുരുക്കൻമാരായ ഞങ്ങളെ ബഹുമാനിക്കുന്നില്ല''.* മറുപടിയായി ഞാൻ പറഞ്ഞു, *''കർത്താവു തന്നെ പഠിപ്പിച്ചതാണല്ലോ ഇത്''.* വി.വേദപുസ്തകത്തെ സവിശേഷമായി ബഹുമാനിക്കുന്ന ഒരു സഭയുടെ അംഗമായിരുന്നു ആ അധ്യാപകൻ എങ്കിലും എന്റെ മറുപടി അദ്ദേഹത്തെ തൃപ്തിപ്പെടുത്തിയില്ല. കർത്താവു തന്നെ തന്റെ ഗുരുസ്ഥാനവും യജമാനസ്ഥാനവും രാജിവയ്ക്കുന്നതായി നമുക്കറിയാം. *''ഇനിയും നിങ്ങളെ ദാസൻമാരെന്ന് ഞാൻ വിളിക്കുന്നില്ല; യജമാനൻ ചെയ്യുന്നത് എന്താണെന്ന് ദാസൻ അറിയുന്നില്ലല്ലോ. എന്റെ പിതാവിൽ നിന്നു കേട്ടതെല്ലാം ഞാൻ നിങ്ങളെ അറിയിച്ചിരിക്കുന്നു; അതുകൊണ്ടാണ് എന്റെ സ്നേഹിതൻമാരെന്ന് ഞാൻ നിങ്ങളെ വിളിക്കുന്നത്''* (വി.യോഹന്നാൻ 15:15). *''നിങ്ങൾ എന്നെ ഗുരു എന്നും കർത്താവ് എന്നും വിളിക്കുന്നു, ഞാൻ ഗുരുവും കർത്താവും ആകുന്നതു കൊണ്ട് നിങ്ങൾ അങ്ങനെ വിളിക്കുന്നത് ശരി തന്നെ. നിങ്ങളുടെ കർത്താവും ഗുരുവുമായ ഞാൻ നിങ്ങളുടെ പാദങ്ങൾ കഴുകിയെങ്കിൽ നിങ്ങളും അന്യോന്യം പാദങ്ങൾ കഴുകേണ്ടതാണ്''* (വി.യോഹന്നാൻ 13:13,14).

സമർത്ഥനായ വിദ്യാർത്ഥി അധ്യാപകനോട് ചോദ്യം ചോദിക്കുന്നു, അധ്യാപകന് അതിന്റെ ഉത്തരം അറിഞ്ഞുകൂടാ. നല്ല അധ്യാപകനാണെങ്കിൽ വിദ്യാർത്ഥി അങ്ങനെ ചോദ്യം ചോദിച്ചതിൽ അവനെ അഭിനന്ദിക്കുകയും തന്റെ അറിവില്ലായ്മ സമ്മതിക്കുകയും എത്രയും വേഗം അതിന്റെ ഉത്തരം തേടിപ്പിടിക്കുകയും ചെയ്യും. അധ്യാപകൻ ആ സ്ഥാനത്തിനു യോഗ്യനല്ലായെങ്കിൽ ചോദ്യത്തിൽ അസഹിഷ്ണുത പ്രകടിപ്പിക്കുകയോ തർക്കുത്തരം പറയുകയോ ആ വിദ്യാർത്ഥിയുമായുള്ള ബന്ധം മുറിക്കുകയോ ചെയ്യും. താഴ്മ കാണിച്ചതുകൊണ്ട് നമ്മുടെ ഗുരുപദവിയോ അധികാരമോ നഷ്ടപ്പെടുന്നില്ല, കൂടുതൽ ശ്രേഷ്ഠമാകുകയാണ് എന്നു മനസിലാക്കുവാൻ നമുക്ക് ഒത്തിരിയേറെ പ്രയാസമാണ്.

ഗുരുസങ്കൽപത്തെക്കുറിച്ച് ഏതാനും ചില കാര്യങ്ങൾ ഇവിടെ സൂചിപ്പിക്കട്ടെ:

1) പുരാതന ക്രിസ്തീയപാരമ്പര്യത്തിലും മറ്റു പുരാതന മതങ്ങളിലും ഏറ്റവും കുറഞ്ഞത് രണ്ടു തരത്തിലുള്ള ഗുരുപരമ്പരകൾ കാണാം. ഒന്നാമത്തേത്, ഔദ്യോഗിക നടപടി മൂലം ഗുരുപട്ടം ലഭിക്കുന്നവർ; രണ്ടാമത്തേത്, ഔദ്യോഗിക അംഗീകാരം ഇല്ലെങ്കിലും ബഹുജനങ്ങളുടെ സ്വീകരണവും അംഗീകാരവും മൂലം ഗുരുധർമം അനുഷ്ഠിക്കുന്നവർ. ഈ വ്യത്യാസം നേരത്തെ പറഞ്ഞിട്ടുള്ള കാര്യങ്ങളിൽകൂടെ വളരെ വ്യക്തമായി നാം കണ്ടുകഴിഞ്ഞു. ക്രിസ്തീയ സഭയിൽ അപ്പോസ്തോലൻമാരുടെ കാലത്തോടുകൂടി എപ്പിസ്കോപ്പാമാരെയും കശ്ശീശൻമാർ അഥവാ മൂപ്പൻമാരെയും ശെമ്മാശൻമാരെയും കൈവെപ്പു നൽകി ചുമതലകൾ ഏൽപ്പിക്കുന്ന രീതി നാം വി.വേദപുസ്തകത്തിൽ കാണുന്നുണ്ട്. അപ്പോസ്തോലിക പാരമ്പര്യം എന്ന പേരിൽ പിന്നീടുണ്ടായ പ്രബോധനപരവും അനുഷ്ഠാനപരവും ആയ എല്ലാ കാര്യങ്ങളുടെയും ഔദ്യോഗിക ചുമതലക്കാരായി നാം കാണുന്നത് മേൽപട്ടക്കാർ, പട്ടക്കാർ, ശെമ്മാശന്മാർ എന്നിവർ അടങ്ങിയ ത്രിതല ഭരണ സംവിധാനമാണ്. സഭയുടെ ഔദ്യോഗിക ഗുരു എന്ന സ്ഥാനം ബിഷപ്പിനു കൊടുക്കുന്നു. അതായത്, സഭയുടെ വിശ്വാസ സത്യങ്ങളെ യഥാവിധി സംരക്ഷിക്കാനും വ്യാഖ്യാനിക്കുവാനും പ്രചരിപ്പിക്കുവാനും ഉള്ള അധികാരം ബിഷപ്പിൽ നിക്ഷിപ്തമാണ്. അതേസമയം, ഇതിനു സമാന്തരമായി വൈദികരോ അയ്മേനികളോ ആയ ആത്മീയ ഗുരുക്കൻമാർ ഉണ്ടാകാം. വിജ്ഞാനത്തിലും ആത്മീയാനുഭവത്തിലും വ്യാഖ്യാനചാതുരിയിലും അവർ ചിലപ്പോൾ ഔദ്യോഗിക ഗുരുക്കൻമാരെക്കാൾ വളരെ ഉയർന്ന തലത്തിൽ ആകുകയും ചെയ്യാം. നല്ല അന്തരീക്ഷമാണെങ്കിൽ അവർ പരസ്പരം വിനയപൂർവം വിധേയപ്പെടുകയും സഭയുടെ പൊതു നന്മ ലാക്കാക്കി പ്രവർത്തിക്കുകയും ചെയ്യും. എന്നാൽ, പല സന്ദർഭങ്ങളിലും ഔദ്യോഗിക ഗുരുപരമ്പര അധികാരത്തിന്റെയും സമ്പത്തിന്റെയും അഹന്ത ബാധിച്ച് യഥാർത്ഥ ഗുരുവായ ക്രിസ്തുവിന്റെ സുവിശേഷത്തെ വ്യർത്ഥമാക്കുന്നത് നമുക്കു കാണാം. അപ്പോൾ ജനങ്ങൾക്ക് ആശ്രയം നൽകുന്നത് അനൗദ്യോഗിക ഗുരുപരമ്പരയായിരിക്കും. സന്യാസപ്രസ്ഥാനം സഭയിൽ വളർന്നു തുടങ്ങിയപ്പോൾ, ഉത്തമരായ സന്യാസി ഗുരുക്കൻമാർക്ക് ഉത്തമരായ പിൻഗാമികൾ ഉണ്ടായപ്പോൾ, ജനങ്ങൾക്ക് അത്തരം ഗുരുക്കൻമാരെയായി കൂടുതൽ ഇഷ്ടം. വി. അന്തോണിയോസിനെയും വി. അപ്രേമിനെയും പോലെ വൈദിക സ്ഥാനികൾ അല്ലാത്ത നിരവധി ശ്രേഷ്ഠ സന്യാസ ഗുരുക്കൻമാർ സഭയിൽ ഉണ്ടായി. അതുകൊണ്ട് ഔദ്യോഗിക സ്ഥാനികൾ അവരുടെ ഗുരുപട്ടം നല്ല അർത്ഥത്തിൽ നിലനിർത്തണമെങ്കിൽ വിനയപൂർവം തുറന്ന മനസ്സോടു കൂടി, സഭയിൽ ഉണ്ടാകുന്ന ആത്മീയ സ്രോതസുകളെ പരിഗണിക്കുകയും ജനങ്ങളുടെ ആത്മീയ ആവശ്യങ്ങൾ

*The guru-disciple relationship is the highest expression of friendship, for it is based on unconditional divine love and wisdom. It is the loftiest and most sacred of all relationships. Christ and his disciples were all one in spirit……….*

*The teacher who accepts persona lly the adoration of others is merely a worshiper of his own ego. To find out whe ther a path is true, discriminate according to what sort of teacher is behind it, whether his actions show that he is led by God, or by his own ego. A leader who has no realization cannot show you the kingdom of God, no matter how large his following…….*

**- Excerpts from the writings of Paramahansa Yogananda**

എന്താണെന്ന് വിവേചിച്ച് അറിയുകയും പ്രത്യേക നൽവരങ്ങൾ ഉള്ള വ്യക്തികളുമായി സ്നേഹപൂർവം സംവദിച്ചുകൊണ്ടിരിക്കുകയും വേണം. അതായത്, വിലക്ക്, മുടക്ക് തുടങ്ങിയ ശിക്ഷണ നടപടികൾ ഗുരുസ്ഥാനത്തിന്റെ ആയുധങ്ങളായി ഉപയോഗിക്കുന്നത് ന്യായമായ എല്ലാ മാർഗങ്ങളും പരിശോധിച്ചിട്ടു വേണം.

2) ക്രിസ്തീയ സഭയിൽ ഗുരുസ്ഥാനം ഭൗതികമായ അറിവു പകരുവാനുള്ള ഒരു ഉപാധിയല്ല. സമർത്ഥരായ ശിഷ്യർക്ക് അതിന് അവസരങ്ങൾ വേറെ ധാരാളം ഉണ്ട്. ഇവിടെ ഗുരു ക്രിസ്തുരൂപിയായി, പ്രകാശവും ഉൾക്കാഴ്ചയും നൽകുന്ന തേജോരൂപമായി, ആർദ്രതയും ആഴമായ കരുതലും വഴിഞ്ഞൊഴുകുന്ന മുഖമായി മനുഷ്യരെ രക്ഷയിലേക്കു നയിക്കുന്ന ആചാര്യനാണ്. അദ്ദേഹത്തെ അനുധാവനം ചെയ്യുന്നവർ ക്രിസ്തുവിനെയാണ് പിൻതുടരുന്നത് എന്നതു കൊണ്ട് കൃപയിൽനിന്ന് കൃപയിലേക്കും പ്രകാശത്തിൽനിന്ന് പ്രകാശത്തിലേക്കും സഞ്ചരിക്കുന്നു.

3) ക്രിസ്തീയ സഭയിലും ഇതര മതങ്ങളിലും ഗുരുവിന് ശിഷ്യൻമാരുടെമേൽ വലിയ സ്വാധീനമുണ്ട്. ഈ സ്വാധീനത്തെ തെറ്റായി ഉപയോഗിക്കുന്ന ഗുരുക്കൻമാരും ശിഷ്യൻമാരും ഉണ്ട്. തങ്ങളുടെ അഭീഷ്ടസിദ്ധിക്കു വേണ്ടി ശിഷ്യൻമാരെ ഉപയോഗിക്കുകയും ചിലപ്പോൾ അത് എല്ലാ ധാർമിക തത്ത്വങ്ങളെയും സദാചാര വ്യവസ്ഥകളെയും ലംഘിക്കുന്ന അനുഭവമായി മാറുന്നതും നാം കൂടെക്കൂടെ കേൾക്കാറുണ്ടല്ലോ. എന്നാൽ ഗുരുവിനെക്കുറിച്ചുള്ള നമ്മുടെ ഏറ്റവും നല്ല സങ്കൽപം സൂചിപ്പിക്കുന്നത്, തങ്ങളെ പിൻപറ്റുന്നവരുടെമേൽ യാതൊരു തരത്തിലുമുള്ള സ്വാർത്ഥ താൽപര്യങ്ങളും അടിച്ചേൽപ്പിക്കാതെ ദിവ്യസ്വാതന്ത്ര്യം ഉള്ളവരായി, തങ്ങൾക്കു സമൻമാരായി അവരെ പരിഗണിക്കണമെന്നാണ്. ഇൻഡ്യയിലെ ഒരു ഉപദേശ രീതിയനുസരിച്ച്, ഗുരുവും ശിഷ്യനും ആത്യന്തിക ഗുരുവിന് ശിഷ്യരായതുകൊണ്ട് അവർ സതീർത്ഥ്യരാണെന്നും ജ്ഞാനമാർഗത്തിൽ സഹയാത്രികരാണെന്നും ചിന്തിക്കുന്നവരുണ്ട് (ഒരുമിച്ച് തീർത്ഥം തേടുന്നവർ സതീർത്ഥ്യർ). ഇതു തന്നെയാണ് യേശുക്രിസ്തു പഠിപ്പിച്ചത്; ഞാൻ നിങ്ങളെ ദാസൻമാർ എന്നല്ല, സ്നേഹിതൻമാർ എന്നാണ് വിളിക്കുന്നത് എന്ന് കർത്താവു പറഞ്ഞപ്പോൾ ഗുരുവും ശിഷ്യരും തമ്മിലുള്ള സമത്വവും സഹയാത്രിക ഭാവവും ശ്രേണീചിന്തയില്ലാത്ത സ്നേഹ-സൗഹൃദങ്ങളുടെ നിർമലമായ സംവാദവുമാണ് ധ്വനിപ്പിക്കുന്നത്. കർത്താവു കാണിച്ച ഈ വിനയ, സൗഹൃദങ്ങളുടെ യഥാർത്ഥ കൂട്ടായ്മയായി സഭ മാറുമ്പോഴാണ് നമുക്ക് ഗുരുത്വം ഉണ്ടാകുന്നത്.

4) നിരന്തരം ഗുരുവിനെ അന്വേഷിക്കുന്നവരുടെ ഒരു പാരമ്പര്യം എല്ലാ കാലത്തും ഉണ്ടായിട്ടുണ്ട്. ചില പ്രത്യേക കാലഘട്ടങ്ങളിൽ, ചില സംസ്കാരങ്ങളിൽ മാർഗനിർദ്ദേശികളായ യഥാർത്ഥ ഗുരുക്കൻമാർ ഇല്ലാതാകുമ്പോൾ ജനങ്ങൾ അഭയമില്ലാത്തവരാകും. ന്യായാധിപനും പുരോഹിതനും ഗുരുവും ഭരണാധികാരിയും എല്ലാം ഒരു പോലെ അനീതിയും ചൂഷണവും പ്രവർത്തിക്കുകയും സമൂഹത്തിൽ ഇരുട്ടിന്റെ പ്രതീകങ്ങളായി മാറുകയും ചെയ്യുമ്പോൾ ജനങ്ങൾ അസ്വസ്ഥരായി നിലവിളിക്കും. *"പുരോഹിതൻമാർ കൂലിക്ക് ധർമ്മശാസ്ത്രം വ്യാഖ്യാനിക്കുന്നു, പ്രവാചകൻമാർ പണത്തിനു വേണ്ടി ലക്ഷണം പറയുന്നു"* (മീഖാ 3:11). പ്രസിദ്ധ ജാപ്പനീസ് ചലച്ചിത്ര സംവിധായകനായ *'അക്കീരാ കുറസോവ'*യുടെ *'സെവൻ സമുറായ്'* എന്ന ചിത്രത്തിന്റെ ആരംഭത്തിൽ ഒരു ഗ്രാമത്തിലെ ജനങ്ങൾ മുഴുവൻ നിലത്ത് വട്ടം കൂടിയിരുന്ന് തല ഭൂമിയോളം കുനിച്ച് നിലവിളിക്കുന്ന ഒരു രംഗമുണ്ട്. ക്രൂരൻമാരായ കൊള്ളക്കാർ ഇടയ്ക്കിടെ കുതിരപ്പുറത്തു വന്ന് അവർക്കുള്ളതെല്ലാം കൊള്ളയടിച്ച്, സ്ത്രീകളെ മാനഭംഗപ്പെടുത്തി, സകലതും നശിപ്പിച്ചു പോകുമ്പോൾ തങ്ങളെ രക്ഷിക്കുവാൻ ആരുണ്ടെന്നു ചോദിച്ചാണ് അവർ വിലപിക്കുന്നത്. രാജാക്കൻമാരുണ്ടോ, പ്രഭുക്കൻമാരുണ്ടോ, പുരോഹിതൻമാരുണ്ടോ തങ്ങളെ രക്ഷിക്കുവാൻ? ഈ ഒരവസ്ഥ വിവിധ തരത്തിൽ അനുഭവിക്കുന്ന ജനങ്ങൾ ലോകത്ത് എമ്പാടുമുണ്ട്. യഹൂദ മതത്തിൽ അത് സംഭവിച്ചപ്പോഴാണ് നസറായനായ യേശു എഴുന്നേറ്റ്, *"ഇടയനില്ലാത്ത ആടുകളെപ്പോലെ ചിതറിപ്പോയ"* ജനങ്ങളുടെ പക്ഷം പിടിച്ച് പുരോഹിതൻമാരെയും പ്രമാണികളെയും വെല്ലുവിളിച്ചത്. ഇപ്പോൾ ക്രിസ്തീയ സഭയിൽ യേശു വന്നാൽ ഈ അവസ്ഥയ്ക്ക് മാറ്റം ഉണ്ടോ എന്ന് നാം ചിന്തിക്കേണ്ടതാണ്. 1960-കളിൽ പാശ്ചാത്യ രാജ്യങ്ങളിൽ ഗുരുക്കൻമാരെ തേടി യുവജനങ്ങളുടെ ഒരു വൻപുറപ്പാട് ഉണ്ടായി. ഇൻഡ്യയിലേക്കും ഏഷ്യൻ രാജ്യങ്ങളിലേക്കുമാണ് അവർ വന്നത്. അതിനുള്ള മുഖ്യ കാരണം, പാശ്ചാത്യ ലോകം സമ്പത്തിലും സാങ്കേതിക വിദ്യയിലും അത്യുന്നതി പ്രാപിച്ചപ്പോൾ അവർക്ക് യഥാർത്ഥ ഗുരുക്കൻമാർ ഇല്ലാതെപോയി എന്നതാണ്. ക്രിസ്തീയ സഭകൾക്കുള്ളിലും ചില കാലഘട്ടങ്ങളിൽ ഗുരുക്കൻമാർ ഇല്ലാതെ പോകും. ജനങ്ങൾ സംഭ്രാന്തരായി നാലുപാടും നോക്കും. അവർ കേൾക്കുന്നത് നേതാക്കൻമാരുടെ വായിൽ നിന്നുവരുന്ന പോർവിളികളും അസഭ്യവർഷങ്ങളും പ്രശസ്തിക്കും പണത്തിനും വേണ്ടി യുള്ള അവരുടെ നെട്ടോട്ടങ്ങളും ആയിരിക്കും. ഇവിടെയും സഭ എന്ന നിലയ്ക്ക് നാം ആത്മപരിശോധന നടത്തണം.

5) നല്ല ക്രിസ്തീയ പാരമ്പര്യത്തിൽ ഓരോരുത്തർക്കും ഒരോ ഗുരു ഉണ്ട്. ക്രിസ്തുയേശു പരമ ഗുരുവാണ്, എങ്കിലും ക്രിസ്തുഭാവം പൂണ്ട ഗുരുക്കൻമാരെയും നമുക്ക് തേടാം. വൈദികാധികാരത്തിലോ ജ്ഞാനത്തിലോ നാം മേൽപോട്ടു പോകുന്തോറും അതിശക്തമായി ഈ ഗുരുസങ്കൽപം നമ്മളിൽ വളരണം. നാം എന്തു ചെയ്താലും ഏതു വഴി നീങ്ങിയാലും ഗുരു നമുക്കു മുൻപായി സന്നിഹിതനാകണം. ഒരു കാര്യം ചെയ്യുമ്പോൾ ഒരു വാക്ക് പറയുവാൻ ആയുമ്പോൾ *"വന്ദേ ഗുരു പരമ്പരാം"* എന്ന് ധ്യാനിച്ചു കൊണ്ട് നാം ആരംഭിച്ചാൽ അത് ശ്രേഷ്ഠമാകും. അല്ലെങ്കിൽ നമ്മുടെ അഹന്ത നമുക്കു ഗുരുവായിത്തീരുകയും അതിന്റെ ഭാരത്തിൽ നാം അമരുകയും ചെയ്യും. വാക്കിന്റെ നിരുക്തി പ്രകാരം *'ഗുരു'* ശബ്ദത്തിന് *'അന്ധകാരത്തെ അകറ്റുന്നത്'* എന്ന് അർത്ഥമുണ്ടെന്ന് എല്ലാവർക്കും അറിയാം. എന്നാൽ ഗുരു ശബ്ദത്തിന് ഭാരമേറിയത് എന്ന അർത്ഥവും ഉണ്ട്. ചില ഗുരുക്കൻമാർ അവരുടെ അഹന്താഭാരം മൂലം ശിഷ്യൻമാരെ ഞെരുക്കും. ചില ശിഷ്യൻമാർ മഹത്വവാഞ്ചയാലോ ദ്രവ്യാഗ്രഹത്താലോ ഗുരുവിന്റെ തൊപ്പിയും കുപ്പായവും എടുത്ത് അണിയുകയും വേഷവും രൂപവും മാറ്റി സ്വയം പട്ടമേൽക്കുകയും ചെയ്യും. ഇതിനുള്ള ഏകപരിഹാരം പട്ടക്കാരനായാലും മേൽപട്ടക്കാരനായാലും പാത്രിയർക്കീസായാലും പാപ്പായായാലും പ്രധാനമന്ത്രിയായാലും പരമന്യായാധിപനായാലും ഒരു ഗുരുവിനെ സങ്കൽപിച്ച് ഗുരുചരണങ്ങൾ പിൻതുടർന്ന് ഗുരോപദേശം സ്വീകരിച്ച് വിനയപൂർവം ജീവിക്കുക എന്നതാണ്. ഇങ്ങനെ നാം ഗുരുത്വം പരിശീലിച്ചില്ലെങ്കിൽ അൽപന്മാരും അഹങ്കാരികളും അക്രമികളും നമുക്ക് ഗുരുക്കന്മാരായിത്തീരും. സമൂഹത്തിലോ സഭയിലോ ഉന്നതസ്ഥാനീയരെ നയിക്കുന്നത് അങ്ങനെയുള്ളവരായാൽ, എത്ര ഭയാനകമായിരിക്കും നമ്മുടെ അവസ്ഥ.

അവസാനമായി, ഗുരുവും പിതാവും ഭരണകർത്താവും ആയ ദൈവത്തെ നമുക്ക് ഒരുമിച്ച് വിനയപൂർവം വണങ്ങാം. ക്രിസ്തുയേശുവിൽ പരിശുദ്ധാത്മാവിന്റെ പ്രചോദനത്താൽ നമുക്ക് സതീർത്ഥ്യരായി, എന്നുവെച്ചാൽ ഒരുമിച്ച് തീർത്ഥം തേടുന്നവരായി, മുൻപോട്ട് യാത്ര ചെയ്യാം.

GM

*(കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി മുൻ പ്രിൻസിപ്പലും സഭയിലെ ഗുരു ശ്രേഷ്ഠനും പണ്ഡിതനുമാണ് ലേഖകൻ)*